# കേരളത്തിലെ വൈദ്യുതി
# പ്രതിസന്ധിയും
# പരിഹാരമാർഗങ്ങളും

കേരള ശാസ്ത്രസാഹിത്യ പരിഷത്തിന്റെ

നിർദേശങ്ങൾ



കേരള ശാസ്ത്ര സാഹിത്യ പരിഷത്ത്
ഫെബ്രുവരി 1988
വില 50 പൈസ

# കേരളത്തിലെ വൈദ്യുതി പ്രതിസന്ധിയും പരിഹാര മാർഗങ്ങളും

## കേരള ശാസ്ത്രസാഹിത്യ പരിഷത്തിന്റെ നിർദേശങ്ങൾ

കേരളം ഇന്ന് അഭിമുഖീകരിക്കുന്ന വൈദ്യുതിപ്രതിസന്ധിക്ക് രണ്ടു വശങ്ങളുണ്ട്—ആസന്നവും ദീർഘകാലികവും. ഇന്ത്യാഗവൺമെൻറ് കഴിഞ്ഞ നാലു പതിററാണ്ടായി അനുവർത്തിച്ചുപോന്ന അശാസ്ത്രീയവും ജനവിരുദ്ധവുമായ സാമ്പത്തികനയങ്ങളുടെ സൃഷ്ടിയാണ് ദീർഘകാലികമായ വശം. എല്ലാ പഞ്ചവൽസരപദ്ധതികളും ഭൗതികലക്ഷ്യങ്ങരം നേടുന്നതിൽ പരാജയപ്പെട്ടു. വൈദ്യുതിയുടെ കാര്യത്തിലും അത് സംഭവിച്ചു. ആവശ്യമായ പണം നീക്കിവെക്കാൻ കഴിയാത്തതിനാൽ, ഡിമാൻറിന്റെ വളർച്ചക്കൊത്ത് വൈദ്യുതി ലഭ്യത ഉറപ്പുവരുത്താൻ കഴിയാതെപോയി. ഇന്ത്യയിലെ മിക്കവാറും എല്ലാ സംസ്ഥാനങ്ങളിലെയും അവസ്ഥ ഇതുതന്നെ. എന്നാൽ മററു സംസ്ഥാനങ്ങളിലേതിൽനിന്ന് വ്യത്യസ്തമായി കേരളത്തിലെ അവസ്ഥ അതിരൂക്ഷമാണ്. ഭീമമായ തോതിൽ വർധിച്ചുവരുന്ന കമ്മിയാണ് നമുക്ക് മുന്നിൽ കാണാൻ കഴിയുന്നത്. ഈ കമ്മി പരമാവധി കുറയ്ക്കുന്നതിനുള്ള മാർഗങ്ങളാണ് ഇവിടെ നിർദേശിക്കുന്നത്.

ഇവിടെ യഥാർഥത്തിൽ വൈദ്യുതിപ്രതിസന്ധിയേ ഇല്ലെന്നും ഭരണകൂടം അനുവർത്തിച്ചു പോരുന്ന സാമ്രാജ്യത്വ പ്രീണനനയവും അശാസ്ത്രീയമായ വൈദ്യുതി ഉപയോഗവും കൊണ്ടുണ്ടാകുന്ന തടസ്സങ്ങളേ ഉള്ളു എന്നും ചിലർ വാദിക്കുന്നുണ്ട്. കൂടുതൽ വൈദ്യുതി ഉൽപാദിപ്പിക്കേണ്ട ആവശ്യമില്ല. ഉള്ളത് ശരിയായി വിതരണം ചെയ്താൽ മതി എന്നാണ് ഇവരുടെ വാദം. അതിനോട് പരിഷത്തിന് ഒട്ടും തന്നെ യോജിപ്പില്ല. അതുകൊണ്ടു തന്നെ മിനി മൈക്രോ ജലവൈദ്യുതപദ്ധതികളും സൗരോർജവും കൊണ്ടു മാത്രം നമ്മുടെ ഊർജാവശ്യങ്ങൾ തൃപ്തിപ്പെടുത്താൻ കഴിയുമെന്ന അവരുടെ വാദത്തെയും പരിഷത്ത് നിരാകരിക്കുന്നു. എത്ര കിണഞ്ഞു ശ്രമിച്ചാലും ആവശ്യത്തിൻെറ അഞ്ചു ശതമാനം പോലും ഇവയിൽനിന്ന് ഈ നൂററാണ്ടിൽ ലഭിക്കുകയില്ലെന്ന് പരിഷത്ത് കരുതുന്നു.

ആവശ്യക്കാർക്ക് മുഴുവൻ, അതായത് ഇന്ന് കണക്ഷൻ കൊടുത്തവർക്കും കണക്ഷനുവേണ്ടി അപേക്ഷിച്ചവർക്കും മുഴുവൻ, വൈദ്യുതി നൽകുകയാണെങ്കിൽ, ശരിയായ വോൾടത നിലനിർത്തുകയുമാണെങ്കിൽ, ഇന്ന് പ്രതിദിനം ഏതാണ്ട് 180-200 ലക്ഷം യൂണിററ് (പ്രതിവർഷം ഏതാണ്ട് 700-720 കോടി യൂണിററ്) വൈദ്യുതി ആവശ്യമായി വരും. ഇതിൻെറ പകുതി പോലും നൽകാൻ നമ്മുടെ റിസർവോയറുകളിൽ വെള്ളമില്ല. സാധാരണ നിലക്കുള്ള കാലവർഷവും തുലാവർഷവും ലഭിച്ചിരുന്നെങ്കിൽ പോലും പ്രതിവർഷം 505 കോടി യൂണിററേ പണി തീർന്ന ജലവൈദ്യുതി നിലയങ്ങളിൽനിന്ന് ലഭിക്കൂ, (പട്ടിക1). ഇപ്പോൾ പണി നടന്നുകൊണ്ടിരിക്കുന്ന എല്ലാ ജലവൈദ്യുത പദ്ധതികളുടെയും പണി തീർന്നാൽ 148 കോടി യൂണിററ്കൂടി ലഭിക്കുന്നതാണ്. (പട്ടിക 2)

പട്ടിക 1

പണിതീർന്ന പദ്ധതികഠ

| | പേര് | ശക്തി MW | പ്രതിവർഷ ഊർജഉൽപാദന ശേഷി കോടി യൂണിററ് |
|---|---|---|---|
| 1 | പള്ളിവാസൽ | 37.5 | 28.4 |
| 2 | ചെങ്കുളം | 48.0 | 18.2 |
| 3 | നേരിയമംഗലം | 45.0 | 23.7 |
| 4 | പന്നിയാർ | 30.0 | 14.8 |
| 5 | ഇടുക്കി | 780.0 | 201.5 |
| 6 | ഇടമലയാർ | 75.0 | 32.1 |
| 7 | പെരിങ്ങൽകുത്ത് | 32.0 | 17.0 |
| 8 | ഷോളയാർ | 54.0 | 23.3 |
| 9 | കുററ്യാടി | 75.0 | 24.8 |
| 10 | ശബരിഗിരി | 300.00 | 121.3 |
| | ആകെ | 1476.5 | 505.1 |

പട്ടിക 2

പണി നടന്നുകൊണ്ടിരിക്കുന്ന പദ്ധതികഠ

| | പേര് | പ്രതിഷ്ഠാപിത ശേഷി MW | ഊർജശേഷി കോടിയൂണിററ് |
|---|---|---|---|
| 1 | കുററ്യാടി ആഗ്മെൻേറഷൻ | — | 17.5 |
| 2 | ശബരിഗിരി | — | 12.5 |
| 3 | ഇടുക്കി III | — | 37,5 |
| 4 | കക്കാട് | 50 | 26.2 |
| 5 | കല്ലട | 15 | 4.8 |
| 6 | ലോവർ പെരിയാർ | 180 | 49.3 |
| | ആകെ | 245 | 147.9 |

സൈലൻറ്വാലി പദ്ധതി തടയപ്പെട്ടതാണ് ഇന്നത്തെ വൈദ്യുതി പ്രതിസന്ധിക്ക് കാരണം എന്ന് ചിലർ വാദിക്കുന്നു. അതിനോട് യോജിക്കാൻ കഴിയില്ല. അതിലും

മുമ്പെ തുടങ്ങിയതാണ് ഇടമലയാർ പദ്ധതി. 1981-82-ൽ പണി തീർക്കേണ്ടതായിരുന്നു. തീർന്നില്ല. 1987-ലാണ് തീർന്നത്. ഇടുക്കി ഘട്ടം III, ശബരിഗിരി ആഗ്മെൻേറഷൻ, കുററ്യാടി ആഗ്മെൻേറഷൻ എന്നിവയും 1982-83 നു മുമ്പെ തീർക്കാവുന്ന പദ്ധതികളായിരുന്നു. ഇവയൊന്നും ഇനിയും തീർന്നിട്ടില്ല. കക്കാട്, കല്ലട, ലോവർപെരിയാർ പദ്ധതികളും 1986-87 കാലത്തേക്ക് തീർക്കാമായിരുന്നു. തീർന്നിട്ടില്ല. ഇവയും ഇടുക്കി II ഉം കൂടിയാൽ 710 മെഗാവാട്ട് ശക്തിയും 180 കോടി യൂണിററ് ഊർജവും ലഭിക്കുമായിരുന്നു. സൈലൻറ്വാലി പദ്ധതിയിൽ നിന്ന് കിട്ടുമായിരുന്നത് 240 മെഗാവാട്ട് ശക്തിയും 52 കോടി യൂണിററ് ഊർജവും മാത്രം ആയിരുന്നു.

എന്തുകൊണ്ട് ഈ പദ്ധതികൾ പൂർത്തീകരിക്കാൻ കഴിഞ്ഞില്ല? ഒന്നിലധികം കാരണങ്ങൾ നൽകുന്നുണ്ട്. വേണ്ടത്ര പണമില്ലായ്മ, അനാവശ്യമായ സമരങ്ങൾ, അധികൃതരുടെ അക്ഷന്തവ്യമായ അനാസ്ഥ....എന്നിങ്ങനെ പലകാരണങ്ങളും. സൈലൻറ്വാലി പദ്ധതിയുടെ കാര്യത്തിൽ മാത്രം ഇതൊന്നും ഉണ്ടായില്ല എന്ന് വിശ്വസിക്കാൻ ഒരു കാരണവും കാണുന്നില്ല. അതിൻെറ പണി തുടങ്ങിയിരുന്നെങ്കിൽ രണ്ടാം പട്ടികയിലെ ആറ് പദ്ധതികൾക്കുപകരം പണിതീരാത്ത ഏഴ് പദ്ധതികൾ ഉണ്ടാകുമായിരുന്നു എന്നുമാത്രം. പോര, എല്ലാററിൻെറയും പണി കുറെകൂടി നീളുകയും ചെയ്യും. ശബരിഗിരി പദ്ധതി $4\frac{1}{2}$ വർഷംകൊണ്ട് തീർത്തു എന്ന് ചിലർ അവകാശപ്പെടുന്നു. എന്നുമുതൽക്ക് പദ്ധതി ആരംഭിച്ചതായി കണക്കാക്കുന്നു എന്ന് വ്യക്തമല്ല. മൊത്തം ചെലവിൻെറ 5-8 ശതമാനം എന്ന് ചെലവാക്കിത്തീർന്നുവോ, അന്നുമുതൽക്കെങ്കിലും പദ്ധതി ആരംഭിച്ചതായി കണക്കാക്കണം. ബാക്കി 92-95 ശതമാനം ചെലവാക്കി കറൻറ് കിട്ടിത്തുടങ്ങുന്ന സമയംവരെയുള്ള കാലത്തെ 'നിർമാണകാലം' എന്ന് വിളിക്കാം. (അതല്ല, അവസാനത്തെ നാലുകൊല്ലത്തെ മാത്രമേ നിർമാണകാലം എന്ന് വി

ളിക്കുന്നുള്ളുവെങ്കിൽ, അതേപ്പററി പിന്നെ കൂടുതലൊന്നും പറയാനില്ല). പദ്ധതികൾ നീളുന്നതിനുള്ള കാരണം വേണ്ട്രപണം ഇല്ലായ്മയാണോ? അതോ അന്തർലീനമായ സാങ്കേതിക വൈഷമ്യങ്ങളോ? ആദ്യത്തേതാണെങ്കിൽ, കൂടുതൽ പദ്ധതികൾ ആരംഭിച്ച് എല്ലാം രാമേശ്വരത്തെ ക്ഷൗരംപോലെ ആക്കിവക്കുകയല്ല വേണ്ടത്. പിന്നെയൊ മുൻഗണനാക്രമത്തിൽ പദ്ധതികൾ തെരഞ്ഞെടുത്ത് അവ ഓരോന്നും പരമാവധി വേഗം പൂർത്തിയാക്കുകയാണ് വേണ്ടത്. സാങ്കേതിക പ്രയാസങ്ങളൊന്നുമില്ലാതെ അഞ്ചുകൊല്ലംകൊണ്ട് തീർക്കാവുന്ന രണ്ട് പദ്ധതികളുണ്ടെന്നുവക്കുക. രണ്ടിനും 100 കോടി രൂപ വീതം ചെലവുവരും. ഓരോന്നും പ്രതിവർഷം 50 കോടി യൂണിററ് വൈദ്യുതി വീതം ഉൽപാദിപ്പിക്കാൻ കഴിവുള്ളതാണ്. പ്രതിവർഷം 20 കോടിരൂപ മാത്രമാണ് ഇവയുടെ നിർമ്മാണത്തിന് ലഭ്യമാകുന്നത് എന്നുവക്കുക. രണ്ടുവിധത്തിൽ പണി നടത്താം. ഒന്നുകിൽ രണ്ടിൻേറയും പണി ഒരേ സമയത്ത് തുടങ്ങി 10 വർഷംകൊണ്ട് രണ്ടിൻേറയും പണി തീർക്കാം. അല്ലെങ്കിൽ ഒരെണ്ണം ആദ്യം തുടങ്ങി 5 വർഷം കൊണ്ട് അതിൻെറ പണിതീർത്ത്, അടുത്ത 5 വർഷംകൊണ്ട് രണ്ടാമത്തേതിൻെറ പണിതീർക്കാം. രണ്ടാമത്തെ നിലയത്തിൻെറ പണി നടക്കുന്ന കാലത്ത്, 5 വർഷം, ആദ്യത്തെ നിലയത്തിൽനിന്ന് പ്രതിവർഷം 50കോടി യൂണിററ് വൈദ്യുതി വീതം ലഭിക്കുന്നതാണ്. പ്രതിവർഷം ചുരുങ്ങിയത് 150-200 കോടി രൂപയുടെ പുത്തൻ മൂല്യം സൃഷ്ടിക്കാനും 25000-30000 പേർക്ക് സ്ഥിരം ജോലി നൽകാനും ഇത് ഉതകുമായിരുന്നു. എന്നാൽ ആദ്യത്തെ രീതിയാണ് ഇലക്ട്രിസിററിബോർഡ് അവലംബിച്ചത്. ഇലക്ട്രിസിററിബോർഡുമാത്രമല്ല, ജലസേചന വകുപ്പും ഇതേ രീതിയാണ് അനുവർത്തിച്ചുപോരുന്നത്. 1960 കളിൽ ആരംഭിച്ചതും ഇനിയും പണിതീരാത്തതുമായ ഒട്ടേറെ പദ്ധതികൾ ഉണ്ട്. പട്ടിക 3 നോക്കുക. ഇവ പൂർത്തിയാക്കാൻ പററാതിരുന്നത് വേണ്ടത്ര പണമില്ലാത്തതു

## പട്ടിക 3

### രജതജൂബിലി കഴിഞ്ഞ ജലസേചനപദ്ധതികൾ

| നമ്പർ | പേര് | തുടങ്ങിയ കൊല്ലം | മതിപ്പ് തുടക്കത്തിൽ | ചെലവ് ലക്ഷം രൂപ ഇപ്പോൾ | ഇതുവരെ ചെലവാക്കിയത് |
|---|---|---|---|---|---|
| 1. | പെരിയാർവലി | 1956 | 348 | 6304 | 5521 |
| 2. | കാഞ്ഞിരപ്പുഴ | 1961 | 365 | 5976 | 4318 |
| 3. | കല്ലട | 1961 | 1328 | 26070 | 23457 |
| 4. | കുററ്യാടി | 1962 | 496 | 5500 | 4992 |
| 5. | പമ്പ | 1964 | 383 | 6341 | 5343 |
| 6. | പഴശ്ശി | 1964 | 442 | 6925 | 5857 |
| 7. | ചിററൂർപുഴ | 1964 | 106 | 2490 | 1758 |
| | ആകെ | | 3468 | 59606 | 51152 |

കൊണ്ടുമാത്രമാണ്. എന്നാൽ, 1970കളിൽ വേറെയും പത്ത് പദ്ധതികൾ ഏറെറടുക്കുകയാണുണ്ടായത്. പട്ടിക 4 നോക്കുക. പട്ടിക 3 ലെ ഏഴ് പദ്ധതികളുടെ തുടക്കത്തിലെ മതിപ്പ് ചെലവ് ആകെ 34 കോടി രൂപയായിരുന്നു. ഇതിനകം 511 കോടി രൂപ ചെലവായിട്ടുണ്ട്. പണിതീരാൻ ഇനിയും 85 കോടി രൂപവേണം. പട്ടിക 4 ലെ പദ്ധതികൾക്ക് തുടക്കത്തിലെ മതിപ്പ്ചെലവ് 144 കോടിരൂപയായിരുന്നു. ഇപ്പോഴത്തെ മതിപ്പ് 453 കോടിരൂപയാണ്. ഇതിനകം 83 കോടി രൂപ ചെലവാക്കിയിട്ടുണ്ട്. ഈ തുക മുഴുവൻ ആദ്യത്തെ പദ്ധതികളിൽ നിക്ഷേപിച്ചിരുന്നെങ്കിൽ അവയുടെ പണി എന്നേ പൂർത്തിയാകുമായിരുന്നു. ജലസേചനപദ്ധതികളിൽ കാണിച്ച ഇതേ അശാസ്ത്രീയത തന്നെയാണ് ജലവൈദ്യുത പദ്ധതികളുടെ കാര്യത്തിലും കാണിച്ചിട്ടുള്ളത്. ഇവിടന്നങ്ങോട്ടെങ്കിലും ഉള്ള വിഭവങ്ങൾ കൂടുതൽ കാര്യക്ഷമമായി ഉപയോഗിക്കണം. പണി നടന്നുകൊണ്ടിരിക്കുന്ന പദ്ധതികൾ പൂർത്തീകരിക്കാൻ ആവ

## പട്ടിക 4 1975 നുശേഷം
## പണി ആരംഭിച്ച ജലസേചന പദ്ധതികൾ

| നമ്പർ | പേര് | തുടങ്ങിയ വർഷം | മതിപ്പ് ചെലവ് തുടക്കത്തിൽ | കോടിരൂപ ഇപ്പോൾ | ഇതുവരെ ചെലവാക്കിയത് |
|---|---|---|---|---|---|
| 1 | ചിമോണി | 1975 | 633 | 2951 | 1681 |
| 2 | അട്ടപ്പാടി | 1975 | 476 | 5000 | 632 |
| 3 | കാരപ്പുഴ | 1975 | 760 | 3607 | 974 |
| 4 | മൂവാററുപുഴ | 1976 | 2086 | 6859 | 2847 |
| 5 | കുരിയാർ കുട്ടി കാരപ്പാറ | 1978 | 1036 | 4881 | 129 |
| 6 | കാക്കടവ് | 1979 | 1335 | 5100 | 168 |
| 7 | ബാണാസുരസാഗർ | 1979 | 800 | 1798 | 127 |
| 8 | മീനച്ചിൽ | 1980 | 3500 | 4956 | 159 |
| 9 | വാമനപുരം | 1981 | 1982 | 3640 | 194 |
| 10 | ഇടമലയാർ | 1981 | 1785 | 6500 | 1434 |
| | ആകെ | | 14393 | 45292 | 8345 |

ശ്യമായ പണം നീക്കിവച്ചിട്ടുമാത്രമേ പുതിയ ഏതൊരു നിലയത്തിൻെറയും പണി ആരംഭിക്കാവൂ.

- **ഇടുക്കി 3ാം ഘട്ടം, ശബരിഗിരി ആഗ്മെൻേഷൻ എന്നിവയുടെ പണി 1988ൽ തന്നെ തീരുമെന്ന് ഉറപ്പുവരുത്തണം**

- **കല്ലട, കുററ്യാടി ആഗ്മെൻേറഷൻ എന്നിവയുടെ പണി 1989ൽ തന്നെ തീരുമെന്ന് ഉറപ്പുവരുത്തണം.**

- **കക്കാട്, ലോവർപെരിയാർ എന്നിവ 1990ൽ തന്നെ തീരുമെന്ന് ഉറപ്പുവരുത്തണം.**

ഏഴാം പദ്ധതിയിൽ വൈദ്യുതിമേഖലയിൽ ഇനി 190–200 കോടി രൂപ മാത്രമാണ് അവശേഷിക്കുന്നത്. അതിൽ 80–90 കോടി രൂപയെങ്കിലും പ്രേഷണ വിതരണ

വ്യൂഹത്തിനുവേണ്ടിവരും. ബാക്കി തുക മേൽപറഞ്ഞ പദ്ധതികൾ പൂർത്തീകരിക്കാൻ കഷ്ടിച്ചേ തികയൂ. അതുകൊണ്ടു തന്നെയാണ് പുതിയൊരു പദ്ധതിക്ക് ഈ പണത്തിൽനിന്ന് ഒട്ടുംതന്നെ ചെലവാക്കരുത് എന്നു പറഞ്ഞത്. ഇവയെല്ലാം പൂർത്തിയാവുകയും, കൂടാതെ അവകാശപ്പെട്ട കേന്ദ്രവിഹിതംമുഴുവനും ലഭിക്കുകയുമാണെങ്കിൽപോലും 2072.5 മെഗാവാട്ട് ശക്തിയും 844.5 കോടി യൂണിററ് ഊർജവും മാത്രമേ 1989–90 കാലത്ത് ലഭിക്കൂ. (പട്ടിക 5) ഹൈലവൽ കമ്മിററിയുടെ മതിപ്പനുസരിച്ച് അന്ന് 2525

പട്ടിക 5 1995–96 ൽ ഉറപ്പായി ലഭിക്കുന്ന വൈദ്യുതി

| പേര് | | MW | കോടിയൂണിററ് |
|---|---|---|---|
| 1 | പണിതീർന്നവ | 1476.5 | 505.1 |
| 2 | പണിനടക്കുന്നവ | 245.0 | 147.9 |
| 3 | കേന്ദ്രവിഹിതം | 351.0 | 191.5 |
| | ആകെ | 2072.5 | 844.5 |

പട്ടിക 6 വൈദ്യുതി ഡിമാൻറ് 1990–2000
(ഹൈലവൽ കമ്മിററി)

| കൊല്ലം | മാക്സിമം ഡിമാൻറ് | ആവശ്യം വേണ്ട പ്രതിഷ്ഠാപിത ശേഷി | |
|---|---|---|---|
| | MW | MW | കോടിയൂണിററ് |
| 1990-91 | 1801 | 2525 | 947 |
| 91-92 | 1970 | 2768 | 1036 |
| 92-93 | 2167 | 3052 | 1139 |
| 93-94 | 2377 | 3328 | 1249 |
| 94-95 | 2622 | 3671 | 1378 |
| 95-96 | 2882 | 4035 | 1508 |
| 96-97 | 3172 | 4441 | 1668 |
| 97-98 | 8532 | 4945 | 1838 |
| 98-99 | 3838 | 5373 | 2018 |
| 2000 | 4198 | 5877 | 2218 |

മെഗാവാട്ട് ശക്തിയും 947 കോടി യൂണിററ് ഊർജവും ആവശ്യമായിവരും. 100 കോടി യൂണിററിൻെറ കമ്മി. അതിനുശേഷമുള്ള പത്തുകൊല്ലത്തെ (8,9 പദ്ധതികാം) സ്ഥിതിയോ? പട്ടിക 6 നോക്കുക. ഈ ഡിമാൻറ് എങ്ങനെ തൃപ്തിപ്പെടുത്തും? അവശേഷിക്കുന്ന 14 പ്രധാന പദ്ധതികളുടെ വിവരങ്ങാം പട്ടിക 7ൽ കൊടുത്തിരിക്കുന്നു. ഇതിൽ പൂയൻകുട്ടിക്കാണ് ഇലക്ട്രിസിററിബോർഡ് മുൻഗണന നൽകുന്നത്. മൊത്തം 750 മെഗാവാട്ട് ശക്തിയും 142.4 കോടി യൂണിററ് ഊർജവും. മതിപ്പ്ചെലവ് 550-600 കോടി രൂപ. (യഥാർഥത്തിൽ ഇതിനേക്കാം വളരെ കൂടുതൽ വരും). 9 അണക്കെട്ടുകളും മൊത്തം 25 കിലോമീററർ വരുന്ന 8 തുരങ്കങ്ങളും ഉള്ള ഈ പദ്ധതി തീരാൻ ചുരുങ്ങിയത് 15–20 കൊല്ലമെങ്കിലും വേണ്ടിവരും. ആദ്യത്തെഘട്ടം തീർക്കാൻ തന്നെ 10 കൊല്ലം വേണ്ടിവരും. പകു

പട്ടിക 7 അവശേഷിക്കുന്ന വൻകിട പദ്ധതികാം

| പേര് | | MW. | കോടിയൂണിററ് |
|---|---|---|---|
| 1 | അതിരപ്പിള്ളി | 120 | 33.1 |
| 2 | പെരിങ്ങൽകുത്ത് വടകര | 80 | 22.5 |
| 3 | മാനന്തവാടി | 240 | 72.0 |
| 4 | മൂന്നാർ | 240 | 79.7 |
| 5 | പൂയൻകുട്ടി | 750 | 142.4 |
| 6 | പാമ്പാർ | 40 | 14.9 |
| 7 | ലോവർ ശബരിഗിരി | 70 | 34.2 |
| 8 | കേരളഭവാനി | 100 | 35.0 |
| 9 | കേരള ബാരാപോാം | 60 | 21.9 |
| 10 | പെരിഞ്ചാൻകുട്ടി | 150 | 50.0 |
| 11 | കേരളപാണ്ടിയാർ | 70 | 26.2 |
| 12 | ചോളത്തിപ്പുഴ | 60 | 21.9 |
| 13 | ചാലിപ്പുഴ | 60 | 26.3 |
| 14 | അച്ചൻകോവിൽ | 60 | 23.6 |
| | ആകെ | 2100 | 607.3 |

തീയിലേറെ പദ്ധതികളുടെ കാര്യത്തിൽ അന്തർസംസ്ഥാന തർക്കം നിലനിൽക്കുന്നുണ്ട്. പൂയൻകുട്ടിക്കു പുറമേ അതിരപ്പിള്ളി, പെരിങ്ങൽകുത്തു വലതുകര, അച്ചൻ കോവിൽ എന്നീ പദ്ധതികൾ ഏറ്റെടുത്താൽപോലും കൂടുതലായി 200—300 മെഗാവാട്ടേ ലഭിക്കൂ. 80 കോടി യൂണിററ് ഊർജവും. ആവശ്യവുമായി തട്ടിച്ചുനോക്കുമ്പോൾ ഇതുകൊണ്ടൊന്നും മതിയാകില്ല. അണുനിലയങ്ങളും കൽക്കരി താപനിലയങ്ങളും പ്രകൃതിവാതക താപനിലയങ്ങളുമാണ് മററു സാധ്യതകൾ. ഇതിൽ അവസാനത്തേത്, കൊച്ചിക്കടൽ തീരത്തെ ഖനനത്തിനുശേഷമേ ഉറപ്പാകൂ. ആണവനിലയങ്ങൾ സ്ഥാപിക്കാൻ അനുയോജ്യമായ സ്ഥാനങ്ങൾ കേരളത്തിൽ ഇതേവരെ കണ്ടുപിടിച്ചിട്ടില്ല. മുപ്പത് കിലോമീററർ ചുററുവട്ടമുള്ള അപകട മാനേജ്മെൻററ് മേഖലയിൽ 1—2 ലക്ഷത്തിൽ കുറവ് ആൾ പാർപ്പുള്ള ഒരു സ്ഥാനം കണ്ടുപിടിച്ചിട്ടില്ല. എല്ലായിടത്തും 10—15 ലക്ഷം ജനങ്ങൾ ഉണ്ട്. കൂടാതെ കേരളത്തിലെ ജടിലമായ ജലമാർഗങ്ങളും അപകടവേളയിൽ റേഡിയോ ആക്ടീവപദാർഥങ്ങൾ പരക്കുന്നത് തടയുന്നതിൽ പ്രതിബന്ധങ്ങൾ സൃഷ്ടിക്കുന്നു. അയൽ സംസ്ഥാനങ്ങളിൽ അനുയോജ്യസ്ഥാനങ്ങൾ കണ്ടെത്താൻ പററിയെന്നു വന്നേക്കും. നമ്മുടെ സംസ്ഥാനത്തിലാണെങ്കിലും പുറത്താണെങ്കിലും തമ്മിലുള്ള വിഹിതവ്യത്യാസം 10 ശതമാനം മാത്രമാണ്. ആകെ ഏതാണ്ട് 200—300 മെഗാവാട്ടിൻെറ.

നമുക്കാവശ്യമായ തോതിൽ ഊർജം ലഭ്യമാക്കാൻ കൽക്കരിതാപനിലയങ്ങളല്ലാതെ മററ് സാധ്യതകളൊന്നുമില്ല. നേരത്തെ പറഞ്ഞപോലെ 8 ശതമാനം മൂലധനം നിക്ഷേപിച്ചു കഴിയുന്ന തീയതിക്ക് പദ്ധതി ആരംഭിച്ചതായി കണക്കാക്കുകയാണെങ്കിൽ പിന്നെ 4—5 കൊല്ലം കൊണ്ട് കൽക്കരി താപനിലയത്തിൻെറ പണി തീർക്കാൻ കഴിയുന്നതാണ്. കൽക്കരിനിലയങ്ങളിൽ നിന്നുള്ള ഊർജത്തിൻെറ വില വളരെ കൂടുമെന്നത് ശരിയാണ്. എന്നാൽ നേരത്തെ കിട്ടുന്ന ചെല

വുകൂടിയ ഊർജമാണ് വൈകിക്കിട്ടുന്ന ചെലവുകുറഞ്ഞ ഊർജത്തേക്കാൾ ലാഭകരം. അതിനാൽ താഴെപ്പറയുന്ന നിർദേശങ്ങൾ സ്വീകാര്യമാകണം:

- ○ **പണിനടന്നുകൊണ്ടിരിക്കുന്ന നിലയങ്ങളുടെ പണി പൂർത്തീകരിച്ചശേഷം അവശേഷിക്കുന്ന മുഴുവൻ പണവും—8ാം പദ്ധതിയിൽ വൈദ്യുതിക്കായി മൊത്തം പ്രതീക്ഷിക്കുന്ന 750–800 കോടി രൂപയിൽ 400 കോടി രൂപയെങ്കിലും—കൽക്കരിതാപനിലയങ്ങൾക്കായി നീക്കിവെക്കണം. 500–600 കോടി രൂപ കടമായി സംഘടിപ്പിക്കുകയാണെങ്കിൽ, 210 മെഗാവാട്ടു വീതമുള്ള 5 യൂണിററുകൾക്ക് അത് മതിയാകും. ഇത്തരത്തിലുള്ള ഒരു സൂപ്പർ തെർമൽ സ്റേറഷൻ സംസ്ഥാന മേഖലയിൽ നിർമിക്കണം. അതിനായി നിലവിലുള്ള ബോർഡിൽ നിന്ന് വ്യത്യസ്തമായ ഒരു സംവിധാനവും ഉണ്ടായിരിക്കണം.**

- ○ ഇതോടൊപ്പം തന്നെ നാഷണൽ തെർമൽപവർ കോർപ്പറേഷൻ കേരളത്തിൽ മറെറാരു സൂപ്പർ തെർമൽ സ്റേറഷൻ നിർമിക്കുകയും വേണം. എങ്കിലേ നമ്മുടെ ആവശ്യങ്ങൾ കുറെയെങ്കിലും തൃപ്തിപ്പെടുത്താൻ സാധിക്കൂ.

- ○ സംസ്ഥാന മേഖലയിൽ 1000 മെഗാവാട്ട് താപശേഷി നേടിയതിനുശേഷമെ പുതിയ ഏത് ജലവൈദ്യുതപദ്ധതിയുടെയും പണി ആരംഭിക്കാവൂ.

- ○ പ്രേഷണ വിതരണ മേഖലക്കായി 7-ാം പദ്ധതിയിൽ അവശേഷിക്കുന്ന 80–90 കോടി രൂപയുടെയും 8 ാം പദ്ധതിയിൽ നിന്നു ലഭിക്കുന്ന 300–400 കോടി രൂപയുടെയും ഒരു ഭാഗം പ്രേഷണവിതരണനഷ്ടം 4–5 ശതമാനം കണ്ടെങ്കിലും കുറക്കുവാൻ കൂടി ഉപയോഗിക്കണം.